പ്രതിവാരപ്രഭാഷണം (The Sermon for the Week)

# മുടിയനായ പുത്രനും അവൻെറ ജ്യേഷ്ഠ സഹോദരനും

(എം. റ്റി.)

"മകനേ, നീ എപ്പോഴും എന്നോടു കൂടെ ഇരിക്കുന്നല്ലോ; എനിക്കുള്ളതു എല്ലാം നിൻേറതു് ആകുന്നു. നിൻെറ ഈ സഹോദരനോ മരിച്ചവനായിരുന്നു; വീണ്ടും ജീവിച്ചു; കാണാതെ പോയിരുന്നു; കണ്ടുകിട്ടിയിരിക്കുന്നു. ആകയാൽ ആനന്ദിച്ചു സന്തോഷിക്കേണ്ടതാവശ്യമായിരുന്നു" (വി. ലൂക്കോസ് 15: 31, 32)

മുടിയനായ പുത്രൻെറ ഉപമയിൽ മൂത്ത പുത്രനോടു പിതാവു പറയുന്ന വാക്കുകളാണ് ഇവിടെ ഉദ്ധരിച്ചിരിക്കുന്നതു്. ഈ ഉപമ ഏതു സന്ദർഭത്തിൽ ആരെ ഉദ്ദേശിച്ചാണ് കർത്താവു പറഞ്ഞതെന്നു മനസ്സിലാക്കേണ്ടതാവശ്യമാണ്. വി. ലൂക്കോസ് 15-ാം അദ്ധ്യായത്തിൻെറ ആരംഭത്തിൽ നാം ഇങ്ങനെ വായിക്കുന്നു. "ചുങ്കക്കാരും പാപികളുമെല്ലാം അവൻെറ വചനം കേൾപ്പാൻ അവൻെറ അടുക്കൽ വന്നു. ഇവൻ പാപികളെ കൈക്കൊണ്ടു അവരോടുകൂടി ഭക്ഷിക്കുന്നു എന്നു പരീശന്മാരും ശാസ്ത്രിമാരും പറഞ്ഞു പിറുപിറുത്തു." നമ്മുടെ കർത്താവിൻെറ പ്രസംഗം കേൾപ്പാൻ തിങ്ങിക്കൂടിയ ചുങ്കക്കാരെയും പാപികളെയും പ്രധാനമായി ഉദ്ദേശിച്ചല്ല താൻ ഈ ഉപമ പറഞ്ഞതെന്നു മനസ്സിലാക്കാൻ പ്രയാസമില്ല. കർത്താവു ചുങ്കക്കാരോടും പാപികളോടും സമ്പർക്കം പാലിക്കുകയും അവരോടുകൂടെ ഭക്ഷണം കഴിക്കുകയും മററും ചെയ്തതു് പരീശന്മാർക്കും ശാസ്ത്രിമാർക്കും തീരെ ഇഷ്ടമായില്ല. അവരുടെ തെററായ മനോഭാവത്തെ തിരുത്തുവാനാണ് കർത്താവു് ഈ ഉപമ പറഞ്ഞതു്. ഉപമയുടെ പരമകാഷ്ഠ മുടിയൻ പുത്രൻെറ തിരിച്ചുവരവല്ല, മൂത്ത പുത്രനോടുള്ള പിതാവിൻെറ പ്രബോധനമാണ്.

ശാസ്ത്രിമാർ അന്നത്തെ മതോപദേഷ്ടാക്കന്മാരായിരുന്നു. പരീശന്മാർ മതാനുഷ്ഠാനത്തിൽ അഗ്രഗണ്യരുമായിരുന്നു. ശാസ്ത്രിമാരെയും പരീശന്മാരെയും നമ്മുടെ കർത്താവു ദ്വേഷിക്കുകയോ ചുങ്കക്കാരെയും പാപികളെയും പ്രത്യേകമായി സ്നേഹിക്കുകയോ ചെയ്തില്ല. അവൻ എല്ലാവരേയും ഒരുപോലെ സ്നേഹിച്ചു. അവൻ ചുങ്കക്കാരോടുകൂടെ ഭക്ഷിച്ചതുപോലെതന്നെ പരീശന്മാരോടും കൂടെയും ഭക്ഷിച്ചു. അവൻെറ സുവിശേഷം എല്ലാവരേയും ഉദ്ദേശിച്ചുള്ളതായിരുന്നു. എന്നാൽ ശാസ്ത്രിമാരും പരീശന്മാരും അവൻെറ സുവിശേഷത്തെ നിഷേധിക്കുകയും ചുങ്കക്കാരും പാപികളും അതിനെ സ്വാഗതം ചെയ്യുകയുമാണ് ചെയ്തതു്. മുടിയനായ പുത്രൻെറ ഉപമയിൽ എല്ലാ മനുഷ്യർക്കും ഒരുപോലെ ആവശ്യമായ ഉണപാഠങ്ങളും ദിവ്യസത്യങ്ങളും അടങ്ങീട്ടുണ്ട്

എന്നാൽ അതു ശാസ്ത്രിമാരുടെയും പരീശന്മാരുടെയും ദുഷിച്ച മനോഭാവത്തെ ലക്ഷ്യമാക്കിയാണ് പറയുവാനിടയായതു്. നമ്മുടെ കർത്താവു രണ്ടുദ്ദേശത്തോടുകൂടിയാണ് ആ ഉപമ പറഞ്ഞതെന്നു വിചാരിക്കാം. ഒന്നാമതായി മുടിയൻപുത്രൻെറ സ്ഥാനത്തിരിക്കുന്നവരോടു് അല്ലാത്തവർ കൂടുതൽ കരുണയും സഹതാപവും പ്രദർശിപ്പിക്കണമെന്നുള്ളതാണ്. രണ്ടാമതായി, സ്വർഗ്ഗസ്ഥപിതാവിൻെറ അളവററ സ്നേഹത്തെയും ദൈവദൃഷ്ടിയിൽ ഓരോ വ്യക്തിക്കുമുള്ള വിലയെയും എല്ലാവരും മനസ്സിലാക്കണമെന്നുള്ളതു്. ഉപമയിലെ രണ്ടു പുത്രന്മാരും വളരെ ഭിന്നമായ സ്വഭാവത്തോടുകൂടിയവരാണ്. അവർക്കു പൊതുവായിട്ടുള്ള സ്വഭാവവിശേഷം രണ്ടുപേരും പിതാവിൻെറ സ്നേഹത്തെ ശരിയായി മനസ്സിലാക്കിയില്ലെന്നുള്ളതാണ്. നമുക്കു മൂത്ത പുത്രനെപ്പററി ചിന്തിക്കാം.

വയലിൽ പണിയെടുപ്പിക്കാൻ പോയിട്ടു തിരിച്ചു വരികയായിരുന്നു അയാൾ. വീട്ടിൽ നടന്ന സംഭവമൊന്നും അയാൾ അറിഞ്ഞില്ല. "വാദ്യവും നൃത്തഘോഷവും" കേട്ടിട്ട് അതിൻെറ കാരണമെന്താണെന്ന് ആരാഞ്ഞപ്പോളാണ് അയാൾ കാര്യം അറിഞ്ഞതു്. മുററത്തു കയറിയപ്പോൾ സ്വപിതാവും മറെറല്ലാവരും ആഹ്ലാദം കൊണ്ടു മതിമറന്നിരിക്കുന്ന കാഴ്ചയാണ് അയാൾ കണ്ടതു്. മുതലെല്ലാം ധൂർത്തടിച്ചു നശിപ്പിച്ചതിൻെറ ശേഷം തെണ്ടിയായി തിരിച്ചു വന്ന സഹോദരനു് ഇപ്രകാരമൊരു സ്വാഗതം നൽകിയതിൽ അവൻ കോപാക്രാന്തനായി. വീട്ടനകത്തു കടക്കുവാൻ പോലും മനസ്സില്ലാതെ അവൻ നിലകൊണ്ടു. അവസാനം പിതാവു തന്നെ പുറത്തു വന്നു അവനെ ക്ഷണിച്ചു. അപ്പോളാണ് അവൻെറ വികാരങ്ങൾ പുറത്തു വന്നതു്. "ഇത്ര കാലമായി ഞാൻ നിന്നെ സേവിക്കുന്നു; നിൻെറ കൽപ്പന ഒരിക്കലും ലംഘിച്ചിട്ടില്ല; എന്നാൽ എൻെറ ചങ്ങാതികളുമായി ആനന്ദിക്കേണ്ടതിനു നീ ഒരിക്കലും എനിക്കു് ഒരു ആട്ടിൻകുട്ടിയെ തന്നിട്ടില്ല. വേശ്യമാരോടുകൂടി നിൻെറ മുതൽ തിന്നുകളഞ്ഞ ഈ നിൻെറ മകൻ വന്നപ്പോഴേക്കോ തടിപ്പിച്ച കാളക്കുട്ടിയെ അവനുവേണ്ടി അറുത്തുവല്ലോ." പാവപ്പെട്ട മൂത്ത പുത്രൻ! അവൻ എന്തറിഞ്ഞു!

---

നെ എതിർക്കുന്ന ദുർവാസനയെപ്പററിയാണ് ഞങ്ങൾക്കു അപലപിക്കുവാനുള്ളതു്. ഈ ദുർവ്വാസനയാണ് സമുദായത്തിൻെറ കണ്ഠകോടാലിയായി ഇന്നും വർത്തിക്കുന്നതു്. കഴിഞ്ഞ 50 കൊല്ലത്തെ സമുദായ സമരചരിത്രം ഭൂരിപക്ഷത്തിൻെറ അഭിപ്രായം ന്യൂനപക്ഷം ആദരിക്കാനുള്ള സന്നദ്ധതക്കുറവിൽനിന്നു ഉത്ഭവിച്ചിട്ടുള്ളതാണ്. സമുദായ ട്രസ്റ്റികൾ ആണെങ്കിലും മാനേജിംഗ് കമ്മിററിയാണെങ്കിലും അസോസിയേഷൻ ആണെങ്കിലും ഭൂരിപക്ഷം ഒരു തീരുമാനം ചെയ്താൽ അതിനെ ഉടക്കുന്ന "ചെണ്ടകൊട്ടു നേർച്ചകൾ" ആണ് ന്യൂനപക്ഷം എപ്പോഴും പ്രയോഗിച്ചിട്ടുള്ളതു്. മൂന്നു ട്രസ്റ്റികൾ ഉള്ളപ്പോൾ അഭിപ്രായവ്യത്യാസം ഉണ്ടായാൽ പ്രസിഡണ്ടു ട്രസ്റ്റിയുടെ അഭിപ്രായം പ്രാബല്യത്തിൽ ഇരിക്കണമെന്നു മാനേജിംഗ് കമ്മിററിയെക്കൊണ്ടു് തീരുമാനം ചെയ്യിച്ചാൽ അതൊരു ചെണ്ടകൊട്ടു നേർച്ചയാണ്. അതുപോലെ തന്നെ മലങ്കര മെത്രാപ്പോലീത്തായെ പാത്രിയർക്കീസിൻെറ കാനോനികാധികാരാവകാശത്തിൻെറ പേരിൽ മുടക്കിക്കുന്നതും ചെണ്ടകൊട്ടു നേർച്ചതന്നെയാണ്. ഇങ്ങനെ എത്ര എത്ര നേർച്ചകൾ തപത്തിൻെറയും സഭയുടെയും വിശ്വാസത്തിൻെറയും ദൈവത്തിൻെറയും പേരിൽ നാം നടത്തിക്കഴിഞ്ഞു. ഇനിയും നാം നമ്മുടെ ഇടവക ജീവിതത്തിൽ ഒരു പുതിയ പ്രാരംഭമിട്ടില്ലെങ്കിൽ "ചെണ്ട നേർച്ച"കളുടെ ദയനീയ ചരിത്രം നമ്മെ നശിപ്പിക്കാതിരിക്കയില്ല.

# വിശുദീപം

## കർമ്മകാണ്ഡം

(പുത്തൻകാവു മാത്തൻ തരകൻ)

### മുടിയനായപുത്രൻ

താന്തശരീരനായ്പ്പുത്രനോടിങ്ങനെ
ശാന്തസ്വരത്തിലുരച്ചാൻ ധന്യൻ
"വല്ലാത്ത മായയിലായ കുമാരാ, ഞാൻ
ചൊല്ലുമുപദേശം കേൾക്കുക നീ.
നീയെൻ കനിഷ്ഠ കുമാരകൻ നിന്നിലെൻ
കായവും ഹൃത്തും ലയിച്ചിരിപ്പൂ.
നിന്നിളംപൂവൽ മെയ്‌വന്നു പിറന്നപ്പോ—
ളെന്നുള്ള മെത്രമേലാനന്ദിച്ചു
കൈകൾകുഴഞ്ഞു നീ പൂമ്പട്ടുമെത്തയിൽ
കേണും ചിരിച്ചും കിടന്നകാലം
നിന്നുടെ ചാരത്തിരുന്നുഞാനെന്തെല്ലാ-
മുന്നതചിന്തകളാർന്നിരുന്നു.
മുട്ടിന്മേൽ നീന്തി നീയോടി നടക്കെനിൻ
മുട്ടിനുവേദന ചേരുമെന്നായ്
ചിത്തത്തിലോർത്തു ഞാൻ കോരിയെടുത്തുകൊ
ണ്ടെത്രനാൾ കൈകളിലൂഞ്ഞാലാടി.
ശൈശവ ബാല്യ കൗമാരങ്ങളിൽ നിന-
ക്കേശിയ രോഗത്തിലുള്ളം നീറി
എത്ര നിശീഥിനി കണ്ണീരിൽ മുങ്ങി ഞാൻ
പ്രാർത്ഥിച്ചു ദൈവത്തെനിന്റെ പേർക്കായ്.

അഞ്ചിതഗാത്ര, നിൻ ശല്യങ്ങളോർത്തിട്ടെൻ
നെഞ്ചുപൊടിയുന്നു മൽക്കുമാരാ,
ക്രൂരമായുള്ളോരീ ദുർബ്ബുദ്ധിതോന്നുവാൻ
കാരണമെന്തെന്നറിഞ്ഞുകൂടാ-
വീട്ടുവെടിഞ്ഞുനീ പോവുകിലത്യന്ത-
മാടൽ നിനക്കയ്യോ വന്നുചേരും.
ജീവിതമാർഗ്ഗത്തിലെന്തെന്തു ഭീകര-
ഹിംസ്രജന്തുക്കൾ പുളച്ചിടുന്നു.
പൂവിരിച്ചുള്ള വിശാലമാർഗ്ഗങ്ങൾ നീ
പോകുമിടങ്ങളിൽ കണ്ടെന്നാവാം.
നേരിലാവീഥികളൊക്കെനിനക്കന്ത്യം
ക്രൂരമാം മുള്ളുള്ളതായിത്തീരാം.
കർണ്ണമധുരമായ് നീ കേൾക്കും ഗാനങ്ങൾ
കർണ്ണശൂലങ്ങളായ് മാറിപ്പോകാം.
മാധുര്യമുണ്ടെന്നു നീയോർക്കും സാമ്രാജ്യം
മത്തുപിടിപ്പിക്കും മദ്യശാല.
താതനുരയ്ക്കും പ്രബോധനം കേൾക്കുകി-
ലാതങ്കമേതുമണയുകില്ല.
പാപികൾ ഭംഗിയായ് കാട്ടിത്തരുന്നൊരു
പാതയിൽ കൂടെ നീ പോയിടൊല്ലാ—
വീട്ടിൽ നിനക്കുള്ള സന്താപമെന്തിന്നീ-
നാട്ടിൽ നീ കാണും നരകമേതു്?

ആ പിതാവിന്റെ സ്നേഹത്തെ അറിയുവാൻ മുടിയൻ പുത്രനെപ്പോലെ തന്നെ അവനും അപ്രാപ്യനായി ഭവിച്ചു. മുടിയൻപുത്രൻ മുമ്പേ അറിഞ്ഞില്ലെങ്കിലും ഇപ്പോൾ അറിഞ്ഞു. മൂത്ത പുത്രനെയും അറിയിക്കാതെ ആ പിതാവ് അടങ്ങുകയില്ല. "മകനേ നീ എപ്പോഴും എന്നോടുകൂടെ ഇരിക്കുന്നുവല്ലോ എനിക്കുള്ളതെല്ലാം നിന്റേതാകുന്നു. നിന്റെ ഈ സഹോദരനോ മരിച്ചവനായിരുന്നു; വീണ്ടും ജീവിച്ചു. കാണാതെ പോയിരുന്നു. കണ്ടുകിട്ടിയിരിക്കുന്നു. ആകയാൽ ആനന്ദിച്ചു സന്തോഷിക്കേണ്ടതാവശ്യമായിരുന്നു. പിതാവിന്റെ വചനങ്ങളെ ഏതാണ്ടിപ്രകാരം വ്യാഖ്യാനിക്കാം, 'പ്രിയമകനെ നീ തെറ്റിദ്ധരിക്കയാണ്. നിന്റെ അനുജനെ ഞാൻ സ്വീകരിച്ചതുകൊണ്ടു് നിന്റെ അവകാശങ്ങൾക്കു വല്ല കുറവും വരുമെന്നു നീ വിചാരിക്കുന്നോ? നിനക്കു പ്രായപൂർത്തിവന്ന കാലം മുതൽ ഈ വീട്ടിലെ കാര്യങ്ങളെല്ലാം നീയും ഞാനും കൂടിയല്ലേ നടത്തിവരുന്നത്? ഇവിടത്തെ സ്വത്തിനെല്ലാം എന്നെപ്പോലെതന്നെ നീയും അവകാശിയാണ്. ഞാൻ നിനക്ക് ഒരു ആട്ടിൻകുട്ടിയെ തരുന്നതിൽ എന്തർത്ഥമാണുള്ളതു്? അതു നീ എനിക്കു തരുന്നതുപോലെയേയുള്ളൂ. എന്നാൽ നിന്റെ ഈ പാവപ്പെട്ട സഹോദരന്റെ നില അതല്ല. അവന്റെ അവകാശമെല്ലാം അവൻ നശിപ്പിച്ചു. അവൻ അനുതപിച്ചു തിരിച്ചു വന്നിരിക്കയാണ്. എന്തെല്ലാമായാലും അവൻ എന്റെ പുത്രനല്ലെന്നു വരുമോ? നിന്റെ സഹോദരനും തന്നെ. അവനെപ്പറ്റി എനിക്കു പലതും നിന്നോടു പറയുവാനും ഭാവിയെപ്പറ്റി നിന്നോടാലോചിപ്പാനും ഉണ്ടു്. എന്നാൽ അതെല്ലാം സാവകാശത്തിൽ മതി. ഇന്നു് അവനെ സ്വാഗതം ചെയ്ക മാത്രമാണ് നമ്മുടെ കർത്തവ്യം.

ഈ കഥയിലെ മൂന്നു പാത്രങ്ങളിൽ ഏറ്റവും ദയനീയാവസ്ഥയിലിരിക്കുന്നതു് ആ പിതാവാണ്. നമ്മുടെ കർത്താവു പിതാവായ ദൈവത്തിന്റെ സ്വഭാവം വെളിപ്പെടുത്തുവാനാണ് വന്നതു്. ചുങ്കക്കാരും പാപികളും ഏതാണ്ടൊക്കെ മനസ്സിലാക്കി. എന്നാൽ ശാസ്ത്രിമാരും പരീശന്മാരും അവനെ നിരാശപ്പെടുത്തി. ആത്മീയതിമിരം ബാധിച്ചിരുന്ന അവരുടെ കണ്ണുകൾ കണ്ടിട്ടും തിരിച്ചറിഞ്ഞില്ല. അവർ മതസത്യങ്ങളിലും മതാനുഷ്ഠാനങ്ങളിലും വ്യാപൃതരായിരുന്നു. കല്പനകളൊന്നും അവർ ലംഘിച്ചില്ല. ആ മൂത്തപുത്രന്റെ സ്ഥാനത്തായിരുന്നു അവർ. എന്നാൽ അവരുടെ മനോഭാവമോ മതത്തിന്റെ സാരാംശമായ ദൈവസ്നേഹത്തിൽ നിന്നും സഹോദരസ്നേഹത്തിൽനിന്നും അതി വിദൂരമായിരുന്നു. ഇന്നു നമ്മുടെ അവസ്ഥയും ഇതുതന്നെ അല്ലയോ എന്നു നാം ചിന്തിച്ചു നോക്കുന്നതു കൊള്ളാം. നമ്മുടെ മതവൈരാഗ്യവും ആചാരനിഷ്ഠയും നമ്മെ അഭിമാനം കൊള്ളിക്കുന്നുണ്ടെങ്കിൽ നമ്മുടെ ഹൃദയം എവിടെയാണെന്നു നാം പരിശോധിച്ചു നോക്കണം. കഴമ്പില്ലാത്ത കർമ്മാനുഷ്ഠാനമല്ലയോ നമ്മിൽ പലരുടെയും മതം? "സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം, എന്നീ ആത്മാവിന്റെ ഫലത്തെ പുറപ്പെടുവിക്കാത്ത മതം ക്രിസ്തുമതമല്ല. അതിന്റെ ഒരു ഹാസ്യചിത്രമാണ്. നമ്മുടെ കർത്താവു വെളിപ്പെടുത്തിയ പിതാവായ ദൈവത്തെ സ്നേഹിക്കുവാനും സേവിക്കുവാനും നമുക്കോ[illegible]രുത്തർക്കും ഇടയാകട്ടെ.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. മത്തായി 18. 2—6

ത്യാഗപൂർണ്ണമായ സ്നേഹത്തിന്റെ ഉത്തമമാതൃകയാണ് കർത്താവെന്ന് പലരും കരുതുന്നുണ്ട്. അത് ശരിയുമാണ്. എന്നാൽ അദ്ദേഹത്തിന്റെ ഉപദേശങ്ങളിൽ നീതിയ്ക്കും ന്യായത്തിനും നൽകിയിരിക്കുന്ന സ്ഥാനവും നാം ഗ്രഹിച്ചിരിക്കേണ്ടതാണ്. കുഞ്ഞുങ്ങളോട് തെറ്റ് ചെയ്യുക അവരുടെ കഴിവുകൾ വികസിച്ച് പ്രയോജനപ്രദമായ ജീവിതം നയിക്കുന്നതിനുള്ള സൗകര്യം കൊടുക്കാതിരിക്കുക, അവർക്ക് വിരുദ്ധതയുണ്ടാക്കുക, അവരുടെ കഴിവും ശക്തിയും നമ്മുടെ സ്വാർത്ഥപരമായ ലക്ഷ്യപ്രാപ്തിക്കുവേണ്ടി ചൂഷണം ചെയ്യുക, ഇവയ്ക്കെതിരായി കർത്താവിന്റെ ആത്മാവ് കോപത്താൽജ്വലിച്ചുകൊണ്ടിരുന്നു. നമ്മുടെ ആരുടെ എങ്കിലും ബാല്യകാലം ആ വിധം വ്യയം ചെയ്യുവാൻ നാം ഇഷ്ടപ്പെടുന്നില്ലല്ലോ. നാം സൃഷ്ടിക്കുന്ന ദുഷിച്ച സാഹചര്യങ്ങളിൽജീവിച്ച് അതിന്റെ ഭവിഷ്യത്തുകളനുഭവിച്ചറിയുവാൻ ദൈവം നമുക്കിടയാക്കിയിരുന്നു എങ്കിൽ അത് തന്റെ നീതിപൂർവകമായ ന്യായവിധി ആയിരിക്കുമായിരുന്നോ? സ്നേഹത്തെ അപേക്ഷിച്ച് നീതിപൂർവകമായ ജീവിതം സുകരമാണെന്ന് ചിന്തിക്കുന്നവർ അപ്രകാരം ജീവിച്ചു നോക്കുമ്പോൾ മാത്രമാണ് അത് ക്ലേശകരമാണെന്നു മനസ്സിലാക്കുന്നത്.

ചൊവ്വാ. മത്തായി. 18. 10—14

ദുർബലരും, വഴിതെറ്റി അലയുന്നവരും നഷ്ടപ്പെട്ടവരുമായ ആളുകളോടുള്ള, കർത്താവിന്റെ അപാരമായകരുണയെപ്രസ്പഷ്ടമാക്കുന്ന ഒരു ഭാഗമാണിത്. ആ വിധമുള്ള ക്രിയാത്മകമായരക്ഷകത്വം (Saviour hood) നീതികൊണ്ടുമാത്രം സംതൃപ്തമാകുന്നതല്ല. നമ്മിലൊരുവൻ ആ നഷ്ടപ്പെട്ട ആടിന്റെ സ്ഥാനത്താണെന്നുവരികിൽ, നമ്മുടെ ഇടയൻ അതേ വിധത്തിൽ തന്നെ പ്രവർത്തിക്കണമെന്നായിരിക്കുകയില്ലേ നമ്മുടെ ആഗ്രഹം. അവിടെയാണ് തന്നെത്തന്നെ വിസ്മരിക്കുന്ന സ്നേഹത്തിന്റെ ആവശ്യം നാം ഗ്രഹിക്കുക. വനാന്തരത്തിൽ വഴിതെറ്റി അലയുന്ന മനുഷ്യൻ, തന്നെ തിരക്കിവരുന്ന ആളുകളുടെ ശബ്ദം കേട്ടാൽ എത്തൊരു അനുഭവത്തിൽ കൂടെ ആയിരിക്കും കടന്നു പോകുന്നത്. അങ്ങനെ ഒരു സാഹചര്യത്തിൽ നാം അകപ്പെട്ടാൽ ആ വിധം ആരെങ്കിലും നമ്മെ അന്വേഷിച്ചു പുറപ്പെടണമെന്ന് നാം ആഗ്രഹിക്കുകയില്ലേ? അതിന്റെ അർത്ഥം നീതി ആവശ്യപ്പെടുന്നത് സ്നേഹസമൃദ്ധമായ ക്രിയാത്മകരക്ഷകത്വമാണെന്നല്ലേ? നീതിയും സ്നേഹവും തമ്മിൽ എത്ര വലിയ അന്തരമുണ്ടെങ്കിലും അവ രണ്ടും ഏററവും സാമീപ്യമുള്ള കാര്യങ്ങളല്ലേ?

ബുധൻ. മത്തായി. 5, 43—45.

ശത്രുക്കളെ സ്നേഹിക്കുകയും അവർക്കു നന്മ ചെയ്യുകയും ചെയ്യുന്നത് നീതിക്കപ്പുറമുള്ള ഏതോ പ്രവൃത്തിയാണെന്ന് നാം ചിന്തിച്ചേക്കാം. എങ്കിലും ആകർഷകമായ ആ നിഷ്പക്ഷതയുടെ അടിസ്ഥാനത്തിലാണ്—ദൈവത്തിന്റെ സർവ്വവ്യാപകമായ കരുണയ്ക്ക് നാം അർഹരായിക്കൊണ്ടിരിക്കുന്നത്. അതു കൊണ്ടാണല്ലോ കർത്താവ് ഓരോരുത്തരോടും നിങ്ങളുടെ ശത്രുക്കളെ സ്നേഹിപ്പിൻ എന്നീവിധം അപ്പീൽ ചെയ്യുന്നത്. വിളക്കുമരത്തിൽ നിന്നു ലഭിക്കുന്ന പ്രകാശം കടൽയാത്രക്കാരായ സർവ്വർക്കും മാർഗ്ഗദർശനം ചെയ്യുന്നുണ്ടല്ലോ. ആ വിളക്കു കത്തിക്കുന്ന ജോലിക്കാരൻ കടലിൽ കൂടെ യാത്ര ചെയ്യുന്നത് ദുഷ്ടനോ ശിഷ്ടനോ എന്നു നോക്കുന്നില്ല. ആ വിധമുള്ള നിഷ്പക്ഷതയാണ് നീതിയുടെ കാതലായ പ്രമാണം. സ്നേഹത്തിൽ ദൃശ്യമാകുന്ന എല്ലാ വശങ്ങളും നീതിയിൽ കാണണമെന്നില്ല. എന്നാലും മററുള്ളവർ നമ്മോട് പ്രവർത്തിക്കണമെന്ന് ആഗ്രഹിക്കുന്നതുപോലെ നാമും പ്രവർത്തിക്കണമെന്ന് ആഗ്രഹിക്കുന്നപക്ഷം നിഷ്പക്ഷതയോടെ ന്യായം വിധിക്കുകയും ആർദ്രമായി സംസാരിക്കുകയും സ്വാർത്ഥലാഭത്തിനുവേണ്ടി അന്യരെ ചൂഷണം ചെയ്യാതിരിക്കുകയും, ദുർബലരെ താങ്ങുകയും വീണവരെ എഴുന്നേല്പിക്കുകയും ശത്രുക്കൾ സ്നേഹിതരാകത്തക്കവിധത്തിൽ വർത്തിക്കുകയും ചെയ്യുന്നതാണ്.

വ്യാഴം 2. തെസ്സ 3 11, 12; 1.പത്രോ 4: 15, 16;

ജീവിതം പ്രയോജനകരമാക്കുവാനുള്ള ശ്രമത്തിൽസ്ഥാനത്തും അസ്ഥാനത്തും മററുള്ളവരുടെ കാര്യങ്ങളിൽ ഇടപെടുന്ന ചിലരെ നാം കണ്ടിട്ടുണ്ടാവാം. അനിലപാട് ആ ആളിനെപ്പററി അന്യരിൽ അരോചകത ഉണ്ടാക്കുന്നുഎന്ന് നാം ഗ്രഹിക്കണം. ആ ആളിന് വിനയം നിയന്ത്രണം, നയം ഇവയൊന്നും ഇല്ലാതെ പോകുന്നു. അന്യരെ സഹായിക്കുവാനുള്ള ശ്രമം പ്രശംസാർഹമെങ്കിലും ആ ശ്രമം ഫലശൂന്യമായിപ്പോകുകയാണ് ചെയ്യുന്നത്. വിവേചനയില്ലാത്ത generosity ദോഷമുളവാക്കുന്നതാണ്. ധാരാളമായി സഹായം ചെയ്യുന്നവർ പലപ്പോഴും, അതിനുവേണ്ടി നിരന്തരം ശ്രമിച്ചുകൊണ്ടിരിക്കുന്നവരല്ല. വിളഞ്ഞു പഴുത്ത മാമ്പഴം ധാരാളമായികിടക്കുന്ന വൃക്ഷത്തിന്റെ ഏതു ശാഖയിൽ പിടിച്ചാലും മാമ്പഴം ആവശ്യത്തിനു ലഭിക്കുന്നതാണല്ലോ. അതുപോലെ ആയിരിക്കാം ആത്മികജീവിതത്തിൽ സമ്പന്നരായവരുമായുള്ള സമ്പർക്കഫലം. അങ്ങനെയുള്ള സമ്പന്നതയാണ് ഏതൊരുവനും ആവശ്യം.

വെള്ളി. ഫിലിഫി: 2. 1—4.

പരസ്പരംസഹായിക്കുന്നതിൽ ഫിലിഫിയ സഭാംഗങ്ങൾ ശ്രദ്ധയുള്ളവരായിരിക്കുമെന്ന് അപ്പോസ്തലനറിയാം. എന്നാൽ അത് ഏതൊരാത്മാവിലാണ് അവർ ചെയ്യുന്നതെന്നുള്ള കാര്യത്തിൽ അദ്ദേഹം ശ്രദ്ധ പതിപ്പിച്ചുകാണുന്നു. ക്രിസ്തീയമായ രീതിയിൽ പ്രയോജനമുള്ളവരാകുന്നതിന് വിനയമുള്ളവരും, ഏകാഗ്രചിന്തയുള്ളവരും അഹംഭാവമില്ലാത്തവരും അന്യരെ തങ്ങളെക്കാൾ നല്ലവരെന്ന് കരുതുന്നവരും ആയിരിക്കണമെന്ന് അദ്ദേഹത്തിന് നിർബന്ധമുണ്ടായിരുന്നു. നല്ലകാര്യങ്ങൾ ചെയ്യുന്നവിധത്തിലും പ്രത്യേക ശ്രദ്ധ പതിയേണ്ടതുണ്ട്. ഉദാഹരണമായി അഹംഭാവത്തോടും നിന്ദാഭാവത്തോടും പരനു ചെയ്യുന്ന സഹായത്തിന്റെ ഫലമെന്തായിരിക്കുമെന്നു ചിന്തിക്കുക. അന്യരെ സഹായിക്കുവാൻ നമുക്കുലഭിക്കുന്ന അവസരത്തിലും കഴിവിലും നാം മതിമറന്നവരായി പോകരുത്. അങ്ങനെ വന്നാൽ അപ്പോസ്തലൻ പറയുന്നപോലെ ക്രിസ്തുവിന്റെ മനസ്സ് നമുക്കില്ലെന്നാണതിന്റെ അർത്ഥം.

ശനി. മത്തായി. 7. 3—5

കർത്താവിന്റെ ഈ വചനങ്ങളിൽ സ്വന്തം കണ്ണിൽ കോലിരിക്കുന്ന ആൾ സേവനവിഷയത്തിൽ പ്രദർശിപ്പിക്കുന്ന ഉത്സാഹമാണു പ്രത്യേകം ശ്രദ്ധാർഹമായ കാര്യം. അവന്റെ ഉത്സാഹമൊട്ടുംതന്നെ കർത്തൃദൃഷ്ടിയിൽ പ്രശംസനീയമായി തോന്നിയില്ല. സ്വജീവിതത്തിൽ അഭിമുഖീകരിക്കേണ്ട സുപ്രധാനങ്ങളായ ചില പ്രശ്നങ്ങളെ അവഗണിച്ച് മററുള്ളവരെ സഹായിക്കുന്ന കൃത്യത്തിൽ ഉത്സുകനാകുവാൻ പ്രയാസമില്ല. സുപ്രസിദ്ധ ഗ്രന്ഥകാരനായ "ചാറൽസ്ഡിക്കൻസിന്റെ കഥാപാത്രമായ മിസ്സസ് ജെല്ലിബിയുടെ

# മാനന്തവാടി ഓർത്തഡോക്സ് സുറിയാനിപ്പള്ളി.

മാനന്തവാടി, വടക്കേമലബാറിലുള്ള വയനാട്ടു താലൂക്കിന്റെ തലസ്ഥാനപട്ടണമാണ്. കോഴിക്കോട്ടുനിന്നു 67 മൈൽ വടക്കു കിഴക്കായും തലശ്ശേരിൽനിന്നു 50 മൈൽ കിഴക്കായും ഈ പട്ടണം സ്ഥിതിചെയ്യുന്നു. മൈസൂറിന്റേയും ക്രൂർക്കിന്റേയും (കുടകിന്റേയും) അതൃത്തിയിലേക്കു പത്തു മൈലിൽകൂടുതൽ ദൂരമില്ല. മൈസൂർപട്ടണത്തിലേക്കുള്ള ദൂരം 50 മൈൽ മാത്രമാണ്. ചുറ്റുപാടുമുള്ള എല്ലാ പ്രധാന സ്ഥലങ്ങളിലേക്കും ഇവിടെനിന്നു ബസ്സ് ഓടിക്കൊണ്ടിരിക്കുന്നു. ഇവിടെ തഹസിൽദാർ, മജിസ്ട്രേട്ട്, സബ്‌രജിസ്ട്രാർ, ഇവരുടെ കച്ചേരികളും ആശുപത്രി, ഇംഗ്ലീഷ്ഹൈസ്ക്കൂൾ, പോലീസ്സ്റ്റേഷൻ, മുതലായ സ്ഥാപനങ്ങളും ഉണ്ടു്.

വടക്കൻ തിരുവിതാംകൂറിൽനിന്നു നമ്മുടെ സഭാംഗങ്ങൾ ഇവിടെ കുടിയേറി പാർത്തു തുടങ്ങീട്ടു് ഏതാണ്ടു പതിനഞ്ചു കൊല്ലങ്ങളോളമായി. അക്കാലത്തു നമ്മുടെ പള്ളി ഇവിടെ ഇല്ലാഞ്ഞതിനാൽ അവർ റോമാക്കാരുടേയും സി. എം. എസ് കാരുടേയും പള്ളിയിലാണു സംബന്ധിച്ചു വന്നതു്. എന്നാൽ സഭാംഗങ്ങളുടെ എണ്ണം വർദ്ധിക്കയും സ്വന്തമായി ഒരു പള്ളി നടത്തിക്കൊണ്ടുപോകാൻ കഴിയുമെന്നു വിശ്വാസമുണ്ടാകുകയും ചെയ്തപ്പോൾ ആറു കൊല്ലങ്ങൾക്കു മുൻപു കാതോലിക്കാ സിംഹാസനത്തിലെ പേർക്കു ഒരേക്കർ സ്ഥലം തീറുവാങ്ങി ഒരു പള്ളി ഇവിടെ ആരംഭിച്ചു. പള്ളി എന്നു പറഞ്ഞതുകൊണ്ടു, കല്ലും മരവും കൊണ്ടു പണിതു് ഓടിട്ടു ഒരു കെട്ടിടമെന്നു അർത്ഥമാക്കേണ്ടതില്ല. തൂണൊഴിച്ചുള്ള സകല ഭാഗങ്ങളും മുള കൊണ്ടുണ്ടാക്കി കച്ചിമേഞ്ഞ ഒരു കെട്ടിടമാണ്. മലബാറിൽ ഇപ്പോഴുള്ള പള്ളി കെട്ടിടങ്ങൾ അധികവും ഇമ്മാതിരിയിലുള്ളവയത്രെ.

ഇവിടത്തെ പള്ളി ആരംഭിച്ചിട്ടു് ഏതാണ്ടു എട്ടു കൊല്ലങ്ങളോളമായി എങ്കിലും സ്ഥിരമായിട്ടു് ഒരച്ചനെ നിയമിച്ചിട്ടു മൂന്നു വർഷങ്ങളെ ആയുള്ളു. ഇപ്പോഴത്തെ അച്ചൻ വരുന്നതുവരെ നാട്ടിൽനിന്നു വല്ലപ്പോഴും വല്ല അച്ചന്മാരും വരികയും രണ്ടോ മൂന്നോ ഞായറാഴ്ച ആരാധന നടത്തിയിട്ടു തിരിച്ചുപോവുകയുമായിരുന്നുപതിവ്. അതിനാൽ വ്യവസ്ഥാപിതമായ ഒരു ഭരണരീതി ഇവിടെ നടപ്പിൽ വന്നിരുന്നില്ല. ആ കുഴപ്പം ഇപ്പോഴും നിലനിന്നു വരുന്നു. ഓരോരുത്തരും സ്വമനസ്സാലെ കൊടുക്കാമെന്നു സമ്മതിച്ചിട്ടുള്ള മാസവരി, പിടിയരി മുതലായവ ക്രമമായികൊടുക്കാത്തതിനാൽ വളരെ വിഷമമുണ്ടാകുന്നുണ്ടു്.

സമുദായക്കേസ്സു പാത്രിയർക്കീസ് കക്ഷികൾക്കനുകൂലമായി വിധിച്ചപ്പോൾ "ഈ പള്ളി കാതോലിക്കാ സിംഹാസനത്തിൽ കീഴിലുള്ളതാകയാൽ കാതോലിക്കാ സിംഹാസനത്തോടും പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിയോടും വിശ്വസ്തതയും ഭക്തിയുമുള്ളവർക്കു മാത്രമേ ഈ ഇടവകയിൽ സ്ഥാനമുള്ളുവെന്നും ഇരുതോണിയിൽ കാലു ചവുട്ടി നിൽക്കുന്നവർ വേറെ മാർഗ്ഗം ഉണ്ടാക്കുന്നതായിരിക്കാം നല്ലതു്." എന്നും വികാരിയച്ചൻ പറഞ്ഞതിനാലും ഏതാനും ചിലരുടെ അഭിലാഷങ്ങൾ സാധിക്കാഞ്ഞതുകൊണ്ടും കുറേപ്പേർ വേറൊരു പള്ളിവച്ചു് ഇവിടെനിന്നും പിരിഞ്ഞുപോവുകയുണ്ടായി. ആദ്യകാലത്തു് ഇവിടെ വ്യവസ്ഥാപിതഭരണമല്ലായിരുന്നുവെന്നു മുൻപു പറഞ്ഞിട്ടുണ്ടല്ലോ. അതിനാൽ വന്നവരെയെല്ലാം ഇടവകക്കാരായി സ്വീകരിച്ചിരുന്നു. സ്ഥിരം അച്ചൻ വരികയും ഇടവകാംഗങ്ങളുമായി ഇടപെടുകയും ചെയ്തപ്പോളാണു പലരുടെയും ഉള്ളുകള്ളികൾ വെളിവായതു്. മുറപ്രകാരം കല്യാണം കഴിച്ചിട്ടുള്ള ഭാര്യമാരെ നാട്ടിൽവിട്ടിട്ടു പോന്നിട്ടുള്ള ഭർത്താക്കന്മാരും, ഭർത്താക്കന്മാരെ ഉപേക്ഷിച്ചു പോന്നിട്ടുള്ള ഭാര്യമാരും ധാരാളമുണ്ടു്. അവരിൽപലരും ഇവിടെ വന്നു രജിസ്ട്രുവിവാഹം നടത്തി സുഖമായിജീവിച്ചുവരുന്നു. സഭാനിയമമനുസരിച്ചു് ഇവരുടെ ആത്മീയദിഷ്ടതികൾ നടത്തിക്കൊടുക്കുന്നതിനു നിർവാഹമില്ലല്ലൊ. അതുമൂലം പിരിഞ്ഞുപോയിട്ടുള്ളവരും കുറേയുണ്ടു്. ഈ വകകാരണങ്ങളാൽ ഇടവകാംഗങ്ങളുടെ സംഖ്യ ഇപ്പോൾ വളരെ കുറഞ്ഞു പോയിട്ടുണ്ടു. മലബാറിന്റെ ബിഷപ്പായി അവരോധിക്കപ്പെട്ടിട്ടുള്ള തിരുമേനി, മലബാറിൽ എവിടെയെങ്കിലുംആസ്ഥാനമുറപ്പിച്ചു പള്ളികൾകൂടെക്കൂടെ സന്ദർശിക്കുകയും ആളുകളെ ഗുണദോഷിക്കയും ചെയ്യുന്ന പക്ഷം സന്മാർഗ്ഗ വിരുദ്ധമായ പ്രവൃത്തനങ്ങൾക്കു കുറവു

---

കാര്യം ഇവിടെ സ്മരണീയമാകുന്നു. പ്രയോജനമുള്ളവളാകണമെന്നതായിരുന്നു അവളുടെ ജീവിത വാഞ്ഛ. അവളുടെ നിസ്വാർത്ഥമായ താല്പര്യങ്ങൾ സ്വഭവനവും സ്വന്ത കുഞ്ഞുങ്ങളും, കർത്തവ്യങ്ങളും എല്ലാം വിസ്മരിച്ചു് അനേകായിരം മൈൽ വിദൂരത്തുള്ള ആഫ്രിക്കൻ ഭൂഖണ്ഡത്തിലെ ഒരു പ്രസ്ഥാനത്തിൽ കേന്ദ്രീകൃതമായി. ഫലമോ, സ്വഭവനവും കുഞ്ഞുങ്ങളുമെല്ലാം പൂർണ്ണമായിഅവഗണിക്കപ്പെടുവാൻ ഇടയായി എന്നുള്ളതായിരുന്നു. അവളുടെ ആഗ്രഹങ്ങൾ നല്ലതായിരുന്നു എങ്കിലും അവൾ പ്രയോജന ശൂന്യയായി ഭവിച്ചു. ആഫ്രിക്കൻ നിവാസികൾക്കായുള്ള സേവനസംരംഭങ്ങളിൽ സ്വന്ത കണ്ണിലെ കോൽ അവൾ വിസ്മരിച്ചു കളഞ്ഞു.

ണ്ടാകുമെന്നു് പ്രതീക്ഷിക്കാം. അറുവർഷങ്ങൾക്കു മുൻപു മുളകൊണ്ടുണ്ടാക്കിയ കെട്ടിടം ചിതല്‌ തിന്നും മററും ജീർണ്ണിച്ചു തുടങ്ങിയിരിക്കുന്നു. വരുന്ന ഇടവപ്പാതികാലത്തെ മഴയും കാററും തട്ടുത്തു് ഇപ്പോഴത്തെ കെട്ടിടം നിലനിൽക്കുകയില്ല. അതിനാൽ ഒരുചെറിയ പള്ളി പണി കഴിപ്പിക്കണമെന്നു വിചാരിച്ചു പ്രവർത്തിച്ചു തുടങ്ങിയിരിക്കയാണു്. ഇടവക മെത്രാപ്പോലീത്താ മാർ ഒസ്താത്തിയോസ് തിരുമേനി കഴിഞ്ഞ നവംബർ മാസത്തിൽ ഇവിടെ എഴുന്നള്ളിയിരുന്നപ്പോൾ ഇപ്പോഴത്തെ കെട്ടിടത്തിന്റെ ശോച്യാവസ്ഥ കണ്ടു. പള്ളി പണിയിക്കുന്നതിനായി 250രൂപാ പള്ളിക്കരെ ഏല്പിക്കയുണ്ടായി. കഴിഞ്ഞ കൊയ്ത്തുകാലത്തു് ഇടവകക്കാർ പിടിനെല്ലു പിരിച്ചു് 350രൂപയോളം ഉണ്ടാക്കിയിട്ടുണ്ടു്. ഈ തുകകൾകൊണ്ടാണു പണി ആരംഭിച്ചിരിക്കുന്നതു്. ഭിത്തികൾ മിക്കവാറും കെട്ടിത്തീരാറായി.. ഉത്തരവും കുറെ കഴുക്കോലുകളും സംഭരിച്ചു വെച്ചിട്ടുണ്ടു്. അവ ചെലവ്വത്തികഴിയുമ്പോൾ കയ്യിലുള്ള പണം തീരും. ഓടിടുക, സിമെന്റു തേക്കുക, തറ ശരിയാക്കുക, മുതലായ പണികൾക്കു തീരെ കുറഞ്ഞതു് ആയിരം രൂപാകൂടി വേണ്ടിയിരിക്കുന്നു. ഇതു വായിച്ചു സഭാമക്കളായ മഹതീമഹാന്മാർ കഴിവുള്ള സഹായസഹകരണങ്ങൾ ചെയ്യണമെന്നഭ്യർത്ഥിച്ചുകൊള്ളുന്നു. കഴിഞ്ഞ വർഷം ഉണ്ടാക്കിയ കെട്ടിടം പണി തീരുന്നതിനുമുമ്പു കാററും മഴയും മൂലം നിലം പതിച്ചു. ഈ പ്രാവശ്യമെങ്കിലും അങ്ങനെയൊരു നഷ്ടം വരരുതെന്നു വളരെ ആഗ്രഹമുണ്ടു്. കഴിഞ്ഞ കൊല്ലത്തെ വരവു ചെലവു്കണക്കു താഴെ ചേർക്കുന്നു. അതിൽനിന്നു പള്ളിയുടെ ഇപ്പോഴത്തെ സ്ഥിതി എന്തെന്നുമനസ്സിലാക്കാം. ഇപ്പോൾ ഈ വിധത്തിലുള്ള ബാലാരിഷ്ടതകൾ നേരിട്ടിരിക്കുന്നുവെങ്കിലും കുറഞ്ഞൊരു കാലത്തിനകം ഈ പള്ളിക്കു സമുദായത്തിൽ മാന്യമായ ഒരു സ്ഥാനം ഉണ്ടാകുമെന്നാണു് ഈ എഴുത്തുകാരന്റെ ദൃഢവിശ്വാസം.

1953-ൽ പിടിയരി, നെല്ലുപിരിവുള്ള വരവു്, മാസവരി, കാണിക്കവരവു് മുതലായ ഇനങ്ങളിൽ 327രൂപാ 6ണ 9പൈസയും വികാരിയച്ചന്റെ ഒരു വർഷത്തെ ശമ്പളമായ 175രൂപാ വേലികെട്ടു്, മേച്ചിൽ എന്നിവയ്ക്കു് 35 രൂപാ തുടങ്ങി 327രൂപ 6ണ 9പൈ ചെലവും ഉണ്ടു്. പള്ളിപൊതുയോഗം പാസ്സാക്കിയതും മെത്രാപ്പോലീത്താ തിരുമേനി ഒപ്പുവച്ചതുമാണു് ഈകണക്കു്.

(5-ാം പേജിൽനിന്നു തുടർച്ച)

മസ്സായിരിക്കുമോ അതു്? ആരറിഞ്ഞു. ആ യുവാവുപറഞ്ഞചീട്ടുപേരിൽ ഒരു കുടുംബം ഏതായാലും ആ ഇടവകയിൽ ഇല്ല നിശ്ചയം. അന്നത്തെ ഇരുട്ടിലെ അത്താഴത്തിനു് നല്ലരുചിയായിരുന്നെന്നു ഇന്നു് മാർ പത്രോസ് ഒസ്താത്തിയോസ് തിരുമേനി അടുത്തുനിന്നു് ചോദിച്ചാൽ പുരുക്കം ചിലപ്പോൾ ചിലരോടുപറയും—

X X X X X X

ശെമ്മാശ്ശനും കപ്യാരും ഭക്ഷണവുമായി എത്തി. റമ്പാച്ചൻ ശെമ്മാശ്ശനെ കാത്തു ഉറങ്ങാതെയിരിക്കയായിരുന്നു. "ശെമ്മാശ്ശാ ഞാൻ ഊണുകഴിച്ചു. ഒരു യുവാവു് ഊണു് കൊണ്ടു് തന്നിട്ടുപോയി. തന്നെ ആരോ വിളിച്ചുകൊണ്ടു് പോകുന്നതുഞാൻകണ്ടു. തനിക്കത്താഴം കിട്ടുമെന്നെനിക്കു തോന്നി. അതുകൊണ്ടാ ഞാനായുവാവിനെ നിറുത്താതെ പറഞ്ഞയച്ചതും തനിക്കായികാത്തിരിക്കാഞ്ഞതും"

വെളുപ്പും കറുപ്പുമായ 365 ചുരുളുകൾ മറിച്ചുനീക്കികൊണ്ടു് വർഷം ഒന്നു് കടന്നുപോയി. അടുത്ത വർഷവും റമ്പാച്ചനും പ്രസ്തുത പള്ളിയിലെത്തിച്ചേർന്നു. ശെമ്മാശ്ശനെ കൂട്ടിക്കൊണ്ടുപോയ ആ മഹാമനസ്കന്റെ വീട്ടിൽനിന്നും ഒന്നാന്തരം ഉച്ചഭക്ഷണം കൊടുത്തയച്ചു. 4 മണിക്കു ചായയും പലഹാരങ്ങളും, രാത്രിയോഗം കഴിഞ്ഞതും വിഭവസമൃദ്ധമായഅത്താഴവും. കഴിഞ്ഞ 7 വർഷങ്ങളായി ഇതു തുടർന്നുകൊണ്ടേയിരിക്കുന്നു. അടുത്തവർഷം ചെന്നപ്പോൾ വികാരിയച്ചൻ ആ ഇടവക വിട്ടിരുന്നു. പള്ളിയുടെയും പള്ളിമുറിയുടെയും കവാടങ്ങൾ ബന്ധിക്കപ്പെട്ടിരുന്നില്ല. വിധവയുടെ തുണിയും കൈപടവും ശയ്യോപകരണങ്ങളാക്കി മാറേണ്ടയാവശ്യവും നേരിട്ടില്ല. അർദ്ധരാത്രിയുടെ മൂകതയിൽ ആ അജ്ഞാത യുവാവു് ദൈവദാസനു ഭക്ഷണവുമായി അതിൽപിന്നീടു പ്രത്യക്ഷപ്പെട്ടിട്ടുമില്ല.

(12-ാം പേജിൽനിന്നു തുടർച്ച)

കൾ, യുക്തിവാദികൾ, മുതലാളിത്തവാദികൾ, സ്ഥിതിസമത്വവാദികൾ, ജനായത്ത വിശ്വാസികൾ, ഏകനായകത്വ വിശ്വാസികൾ, ഭൌതികവാദികൾ, ആത്മീകവാദികൾ. ശാസ്ത്രജ്ഞന്മാർ, കലാപ്രേമികൾ, ദേശീയവാദികൾ, അന്തർദ്ദേശീയവാദികൾ ഈ വിധമുള്ള നിരവധി അഭിപ്രായവ്യത്യാസങ്ങൾ പ്രബലപ്പെട്ടുകൊണ്ടിരിക്കുന്നു. യുവജനങ്ങൾ പലരും അവരുടെ ചുററുമുള്ള ജനങ്ങളുടെ അഭിപ്രായത്തെ ഭയപ്പെട്ടു ജീവിക്കുന്നു. ഏതായാലും തനിക്കനുകൂലമായ പരിതസ്ഥിതികൾ ഉണ്ടായിരിക്കേണ്ടതു് ഓരോരുത്തരുടേയും സുഖത്തിനു് അത്യന്താപേക്ഷിതമാകുന്നു.

## ചർച്ച്‌വീക്ക്‌ലി വരിസംഖ്യ

| | രൂ. | ണ. | സ. |
|---|---|---|---|
| ഒരു വർഷത്തേക്കു് | 6 | 0 | 0 |
| ആറു മാസത്തേക്കു് | 3 | 0 | 0 |
| ഒററപ്രതി | 0 | 2 | 0 |
| ഇൻഡ്യയ്ക്കു വെളിയിൽ | 8 | 0 | 0 |

Licence No 498 Dated 20-8-1946 Reg. M. 5286

# THE CHURCH WEEKLY

## മനഃക്ലേശത്തിന്റെ കാരണങ്ങൾ

(സ്വാമി. ജോൺ ധർമ്മതീർത്ഥർ ബി. എ, എൽ. എൽ. ബി.)

മനുഷ്യന്റെ സമാധാനത്തെയും സുഖത്തെയും നശിപ്പിക്കുന്നതു് സാമൂഹ്യപരിതസ്ഥിതിയോ അവന്റെ മാനസികപ്രകൃതിയോ ആയിരിക്കാം. മാനസികമായ കാരണങ്ങളെപ്പററിയാണു് നാം ഇവിടെ ചിന്തിക്കുന്നതു്.

1. ക്രമാതീതമായ സ്വയചിന്ത. ചിലർ എപ്പോഴും അവരുടെ പാപസ്വഭാവത്തെപ്പററി ചിന്തിച്ചു് മനം കലക്കുന്നു. ചെയ്യുന്ന പ്രവൃത്തികളെല്ലാം പാപപങ്കിലമാണെന്നു വിചാരിച്ചു് പ്രയാസപ്പെടുന്നു. അവർ സദാ ദുഃഖിതരായി കഴിഞ്ഞുകൂടുന്നു.

2. അഭിമാനഭ്രമം അതിയായ സ്വാഭിമാനം മററുള്ളവർ തന്നെ ബഹുമാനിക്കണമെന്നുള്ള ആഗ്രഹം. രണ്ടും ക്രമാതീതമായാൽ മനസ്സമാധാനത്തെ ഹനിക്കുന്നു. അങ്ങനെയുള്ളവർ നിസ്സാരകാര്യങ്ങളെപ്പററി ചിന്തിച്ചു് വ്യാകുലപ്പെടുന്നു ആത്മപ്രശംസയിൽ രമിക്കുന്നവർക്കു് അധികാരഭ്രമവും കാണും. ഹൃദയം സ്നേഹവിരളമായിരിക്കും. അങ്ങനെയുള്ളവർക്കും ജീവിതത്തിൽ അനവധി നൈരാശ്യങ്ങളുണ്ടാകും.

3. മത്സരം. ജീവിതമെപ്പോഴും എവിടയും മററുള്ളവരുമായുള്ള ഒരു മത്സരമായി ഗണിക്കുന്നവർക്കു് ഒരിക്കലും സമാധാനമില്ല. അവരുടെ ജീവിതസംഗീതവും സൌകര്യവും കരുണയുമില്ലാത്ത വരണ്ട ഭൂമിപോലെയിരിക്കും.

4. ഒന്നിലും സന്തുഷ്ടിയില്ലാത്ത ചഞ്ചലഹൃദയം ഉള്ളതുകൊണ്ടു് ഒരിക്കലും തൃപ്തിയില്ല. ഇല്ലാത്തതിനു വേണ്ടി സദാ വാഞ്ഛിക്കും, ആരോടും ഒന്നിലും ക്ഷമയില്ല. ക്ഷമയും പരിശ്രമവും കൂടാതെ ഒരു നല്ല കാര്യവും സാദ്ധ്യമല്ലല്ലോ. വിതച്ച വിത്തു് മുളയ്ക്കുന്നുണ്ടോ എന്നു ദിവസവും പിഴുതു നോക്കുന്ന കൃഷിക്കാരനെപ്പോലെയാണു് ക്ഷമയില്ലാത്തവർ. പ്രകൃതിയുടെ പ്രവർത്തനത്തിനുപോലും അവർ സൌകര്യം കൊടുക്കുന്നില്ല. ഇങ്ങനെയുള്ളവർക്കു് മർക്കടസ്വഭാവവും ഉണ്ടായിരിക്കും. സ്വസ്ഥത അസാദ്ധ്യമാണു്. എപ്പോഴും ഓടിച്ചാടി ബഹളം കൂട്ടിക്കൊണ്ടിരിക്കണം. സമാധാനമില്ല, സുഖവുമില്ല.

5. ക്ഷീണബുദ്ധി. പട്ടണവാസികൾ സാധാരണ ക്ഷീണബുദ്ധികളാണു്. ബഹളത്തിന്റെയും തിരക്കിന്റെയും മദ്ധ്യത്തിൽ അവർ രാപ്പകൽ കഴിച്ചുകൂട്ടുന്നു. അപരിചിതരാൽ അവർ എപ്പോഴും ചുററപ്പെട്ടിരിക്കുന്നു, തീവണ്ടിക്കു് സമയത്തെത്തണം, ഒരു സ്നേഹിതനെ ഉടനെ കാണേണ്ടതുണ്ടു്. വളരെ അടിയന്തിരമായ ഒരു ജോലിയുണ്ടു്. ഇങ്ങനെ എപ്പോഴും ഓരോ അലട്ടുകൾ ഉണ്ടായികൊണ്ടിരിക്കും. ജോലി എപ്പോഴെങ്കിലും നഷ്ടമായേക്കാമെന്നു തൊഴിലാളിക്കു പരിഭ്രമം. തൊഴിലാളി വേല മുടക്കിയേക്കാമെന്നു് മുതലാളിക്കു ഭീതി. ഈ ബഹളജീവിതം മനുഷ്യന്റെ ബുദ്ധിയെ ക്ഷീണിപ്പിക്കുന്നു. ഒന്നിലും യഥാർത്ഥ ഉന്മേഷം ഇല്ലാതെയാകുന്നു. അമിതമായ അദ്ധ്വാനം, അമിതമായ സുഖഭോഗാസക്തി ഇതു രണ്ടും ശരീരത്തെ ക്ഷീണിപ്പിക്കുന്നു. ബഹളഭ്രമം സിനിമാഭ്രമം, സൗന്ദര്യഭ്രമം, മുതലായ പരിഭ്രമങ്ങൾ മനുഷ്യന്റെ ഹൃദയത്തെ ക്ഷീണിപ്പിക്കുന്നു. പട്ടണജീവിതത്തിൽ ഇവയല്ലാതെ ഒന്നുമില്ല. അതുകൊണ്ടു യഥാർത്ഥ മനസ്സമാധാനം അതീവപ്രയാസമായിത്തീരുന്നു.

6. അസൂയ. എല്ലാമനുഷ്യരിലുമുള്ള ഒരു നികൃഷ്ടസ്വഭാവമാണു് അസൂയ. കൊച്ചു കുഞ്ഞുങ്ങളിൽകൂടി അതിന്റെ പ്രകടനങ്ങൾ കാണാം. സ്ത്രീഹൃദയത്തിൽ അസൂയയ്ക്കു് ഒരു പ്രധാനസ്ഥാനമുണ്ടെന്നു് വിചാരിക്കപ്പെടുന്നു. മററുള്ളവരെപ്പററി കുശുമ്പു പറയുന്നതു് ഈ സ്വഭാവത്തിന്റെ ലക്ഷണമാണു്. ഒരു സ്ത്രീക്കു് മറെറല്ലാസ്ത്രീകളും അവരുടെ എതിരാളികളാണു്. പുരുഷനു തന്റെ തൊഴിലിൽ ഏർപ്പെട്ടിരിക്കുന്ന മററു പുരുഷന്മാർ മാത്രമാണു് പ്രധാന വൈരികൾ. അസൂയ മനുഷ്യന്റെ ഏററവും നിർഭാഗ്യകരമായ ഒരു സ്വഭാവമാകുന്നു. അതുള്ളവർക്കു് ഒരിക്കലും സുഖമില്ല. മററുള്ളവരുടെ സുഖം അവർക്കു കാണ്മാനും വഹിയാത്ത ഒന്നാണു് അസൂയ കുറച്ചു് മററുള്ളവരുടെ നന്മയിൽ സന്തോഷിപ്പാൻ പഠിക്കാത്തവർക്കു് യഥാർത്ഥസന്തോഷം ഒന്നിലും ഉണ്ടാകയില്ല. ത്യാഗശീലം അസൂയയ്ക്കു് ഒരു പ്രധാനവിധിയായി സന്യാസിമാർ സ്വീകരിക്കുന്നു. സാധാരണമനുഷ്യർ എല്ലാ നല്ല കാര്യങ്ങളിലും സന്തോഷിപ്പാൻ ശീലിക്കണം. അവനവന്റെ ജോലിയിൽ സന്തോഷിക്കണം. അവനവനു് ലഭിച്ചുകൊണ്ടിരിക്കുന്ന നന്മകളിൽ സന്തോഷിക്കണം. കുടുംബജീവിതത്തിൽ സന്തോഷിക്കണം, പക്ഷേ ഇന്നത്തെ ലോകത്തിനു് അനീതികളും ദുഃഖകാരണങ്ങളും അനവധിയാണു്. അങ്ങനെ മൈത്രീഭാവത്തിനു പകരം ശത്രുത്വമാണു് സർവസാധാരണമായിത്തീർന്നിട്ടുള്ളതു്.

7. ലോകത്തോടു വിപ്രിയം. തന്റെ നന്മകളെയും കഴിവുകളെയും ലോകം വകവെയ്ക്കുന്നില്ല എന്നു് പലർക്കും വിചാരമുണ്ടു്. അതുകൊണ്ടു തന്റെ അറിവിൽപ്പെട്ട ജനങ്ങളെപ്പററി ആക്ഷേപങ്ങൾ പറഞ്ഞു പരത്തുന്നതിൽ അവർക്കു് അഭിരുചിയുണ്ടാകുന്നു. ആക്ഷേപങ്ങൾ പറയുന്നതാണു് അങ്ങനെയുള്ളവരുടെ തൊഴിൽ. ലോകം തന്നെ ഗണ്യമാക്കുന്നില്ല, അവഗണിക്കുന്നു എന്നുള്ള പകയാണു് ഇതിനു കാരണം. സാഹിത്യകാരന്മാർ, സ്വരാജ്യസ്നേഹികൾ പൊതുക്കാര്യപ്രവർത്തകർ, ധർമ്മശുശ്രൂഷചെയ്യുന്നവർ, ഇങ്ങനെയുള്ളവരുടെ ഹൃദയത്തിൽ ഈ മുഷിച്ചിൽ ഒളിച്ചുകിടക്കുന്നുണ്ടാവും. മനുഷ്യന്റെ ഹൃദയത്തിലെ രഹസ്യഉദ്ദേശങ്ങൾ പലപ്പോഴും നല്ലവയല്ലായിരിക്കും, അവന്റെ നന്മയെപ്പററി അവൻ സ്വയം അഭിമാനിച്ചു അഹങ്കരിക്കുന്നു. മററുള്ളവർ തന്നെ അഭിനന്ദിക്കാതിരുന്നാൽ അവൻ മുഷിയുന്നു. അവർക്കു തന്നോടു പകയുണ്ടെന്നു വിചാരിക്കുന്നു. ഇങ്ങനെയുള്ള രഹസ്യചിന്തകൾ ഉപേക്ഷിക്കാതെ യഥാർത്ഥസന്തോഷം ഉണ്ടാകയില്ല.

8. പൊതുജനാഭിപ്രായഭീതി. ഇന്നത്തെലോകത്തിൽ അഭിപ്രായൈക്യം മഹാ ദുഷ്കരമായ ഒരു കാര്യമാണു്. വ്യക്തികൾ തമ്മിലും സമുദായങ്ങൾ തമ്മിലും അത്ര വലിയ വിത്യാസങ്ങൾ പലകാര്യത്തിലും ഉണ്ടായിരിക്കും. നീതിബോധം, വിശ്വാസം വീക്ഷണകോണം ഇവയെല്ലാം തന്നെ പലർക്കും പല വിധത്തിലാണു്. യാഥാസ്ഥിതികർ, പുരോഗമനവാദികൾ, വിശ്വാസ

(ശേഷം 11-ാം പേജിൽ)

Printed and Published by N.M. Abraham B.A. at the Malayala Manorama Press, Kottayam